**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com

# താളുകളിലൂടെ...







**ONLINE CIRCULATION ONLY**

# എഡിറ്റോറിയൽ

## പ്രാർത്ഥനയുടെ നിയമം വിശ്വാസത്തിന്റെ നിയമം

2000 - ത്തിലേറെ വർഷത്തെ ക്രിസ്തീയ പാരമ്പര്യമുള്ള ഒരു സഭയാണ് മലങ്കര കത്തോലിക്കാസഭ. 1930 - ലാരംഭിച്ച പുതിയൊരു സഭയല്ല. 2000 വർഷത്തിനപ്പുറത്ത് സഭ എന്തായിരുന്നെന്ന്, അറിയാനുള്ളതെല്ലാം ഈ സഭയിലിന്നുണ്ട്. സഭാജീവിതത്തെപ്പറ്റി നമുക്കിഷ്ടമാകുന്ന വ്യാഖ്യാനങ്ങൾ കൊടുക്കുന്നതിന്റെ കാര്യമല്ല. 1930 - നു ശേഷം നാമാരും സൃഷ്ടിച്ചതല്ലാത്തൊരു വിശ്വാസ പാരമ്പര്യം ഈ സഭയുടെ ആരാധനയുടെ ക്രമത്തിലുണ്ട്. അതു കണ്ടെത്തി പരിശീലനമാക്കുന്നതിൽ നാം പരാജയപ്പെട്ടുകൂടാ. ആരാധനാജീവിതം സജീവമാക്കുന്നതിന് നമുക്കിഷ്ടമാകുന്ന ചില പരിപാടികളല്ല വേണ്ടതെന്നറിയേണ്ട സമയമാണിത്. ആരാധനയുടെ ദൈവസ്ഥാപിതക്രമം കണ്ടെത്തി പഠിച്ച് പരിശീലനമാക്കാനൊരു തീവ്രശ്രമം ഉണ്ടായെങ്കിലേ മതിയാകൂ. ശരി അർത്ഥങ്ങളിൽ നിന്നൊത്തിരി മാറിപ്പോയ നമുക്ക് പലതും മനസ്സിലാകാതെ പോകുന്നുവെന്നുള്ളത് ശരിതന്നെയാണ്. മനസ്സിലാകുംവരെ, അന്വേഷിക്കാനൊരു ശ്രമമെങ്കിലും ഉണ്ടാകേണ്ടതാണ്. ആരാധനയുടെ ശരിയർത്ഥം പരിശീലനമാക്കുന്നതിൽ പരാജയപ്പെട്ടുപോയ ഒരു ചരിത്രപശ്ചാത്തലമുണ്ട്. പ്രാർത്ഥിക്കുന്നതിന്റെ ക്രമത്തിൽ വിശ്വസിക്കാൻ നൽകേണ്ട പരിശീലനത്തിന്റെ കുറവാണത്. പ്രാർത്ഥിക്കുന്നതിന്റെ ക്രമവും വിശ്വാസത്തിന്റെ ക്രമവും മനസ്സിലാക്കാൻപോലും കഴിയാത്തവിധം നമ്മൾ മാറിപ്പോയിരിക്കുന്നു. ഇത് അപകടകരമായൊരു സാഹചര്യമാണ്. എവിടെയെങ്കിലുംനിന്ന് പ്രാർത്ഥിച്ചാൽ മതിയെന്നു വിചാരിക്കുന്നവർ സഭയുടെ പുറത്തുള്ളവരെക്കാൾ സഭയുടെ അകത്തുണ്ട് എന്നത് നിസ്സാരമായൊരു കാര്യമല്ല. യഥാർത്ഥ സഭവിട്ട് പലയിടത്തും ചെന്നിട്ട് ആവേശത്തോടെ "പെട്ടുപോയിടത്തെപ്പറ്റി" ഉറക്കെ പറയാൻ കാണിക്കുന്നതിന്റെ ഒരു ശതമാനം ശക്തിപോലും യഥാർത്ഥ സഭയിൽ നിലനിന്നുപോകുന്നവർക്കില്ലാതെ പോകുന്നത് വിശ്വാസപരിശീലനത്തിന്റെ കുറവുതന്നെയാണ്. ഒരു വാശിയുടെ പേരിൽ നിലനിന്നുപോകുന്ന കാര്യത്തെപ്പറ്റിയല്ലീപറയുന്നത്.. യഥാർത്ഥ സഭയെപ്പറ്റി ഉറക്കെ പറയാനാവുംവിധം ബോധ്യങ്ങളിലേക്ക് വളരേണ്ടതിന്റെ കാര്യമാണ്. സഭവിട്ടുപോയവരെ നോക്കി പരിതപിച്ചിരുന്നിട്ട് കാര്യമില്ല. തങ്ങൾ നിലനില്ക്കുന്ന യഥാർത്ഥ സഭയെപ്പറ്റി ഉറക്കെപ്പറയാനും തരത്തിൽ വിശ്വാസം ഉറപ്പാക്കേണ്ടതിനെപ്പറ്റിയാണ്.

വിശ്വസിക്കേണ്ടതിന് ദൈവം വെളിപ്പെടുത്തിത്തന്ന രഹസ്യങ്ങളുടെ പൊരുളുകൾ പ്രാർത്ഥനയുടെ ക്രമത്തിലാണുള്ളത്. അത് പ്രാർത്ഥിച്ചറിയേണ്ട കാര്യമാണ്. പ്രാർത്ഥിച്ചറിഞ്ഞെങ്കിലേ അത് വിശ്വസമാകു. പ്രാർത്ഥനയിലൂടെ ദൈവവുമായുള്ള ബന്ധത്തിൽ ഉണ്ടാകുന്ന ബോധ്യമാണ് വിശ്വാസം. 1992 -ൽ കത്തോലിക്കാസഭ വിശ്വാസ പരിശീലനത്തിന്റെ പ്രാമാണികഗ്രന്ഥം പുറത്തിറക്കിയപ്പോൾ അതിന്റെ മുഴുവൻ സമീപനത്തെ 'രക്ഷാകരസമീപനം' എന്ന് പണ്ഡിതന്മാർ പറഞ്ഞു. പ്രാർത്ഥിച്ചറിഞ്ഞ് വിശ്വസിക്കുക, പ്രാർത്ഥിച്ച് അറിയുക, അങ്ങനെ അറിഞ്ഞ് വിശ്വസിക്കുക- "പ്രാർത്ഥനയുടെ നിയമമാണ് വിശ്വസിക്കുന്നതിന്റെ നിയമം" എന്ന് പിതാക്കന്മാർ പഠിപ്പിച്ചതും അതുകൊണ്ടുതന്നെ. നാം വിശ്വസിക്കുന്നതൊക്കെ ഉറക്കെ പറയാനുംവിധം പ്രാർത്ഥിച്ചുകൊണ്ട് അറിയാൻ പാകമായൊരു വിശ്വാസപരിശീലനശൈലിയിലേക്കുയരണം അതിനുള്ള ശ്രമത്തെയാണ് മാറുന്ന വിശ്വാസപരിശീലനശൈലി എന്നതുകൊണ്ടാർത്ഥമാക്കുന്നത്. അതുതന്നെയാണ് "കാറ്റക്കിസം ഓഫ് ദി കാതലിക് ചർച്ച്" ന്റെ "രക്ഷാകരസമീപനം".

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# മഹാനായ വിശുദ്ധ ആൽബർട്ട്





ഫാ. തോമസ് കുറ്റിയിൽ

എന്തിനെക്കുറിച്ചും പഠിപ്പിക്കാൻ കഴിവുള്ളവൻ എന്ന അർത്ഥത്തിൽ സാർവ്വത്രിക ആചാര്യൻ എന്ന് അറിയപ്പെട്ടിരുന്ന മഹാനായ വിശുദ്ധ ആൽബർട്ട് ജർമ്മനിയിലെ സ്വാദിയ എന്ന സ്ഥലത്തെ പ്രഭു കുടുംബത്തിൽ 1206 ൽ ജനിച്ചു. ആരംഭകാലത്തു പഠനത്തിൽ പിന്നോക്കമായിരുന്നെങ്കിലും ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ തന്നെതന്നെ സമർപ്പിച്ച് പഠനം ആരംഭിച്ചപ്പോൾ സാർവ്വത്രിക വിജ്ഞാന ഡോക്ടർ എന്നറിയപ്പെടുന്നതിന് ദൈവം ഇടയാക്കി.

പാദുവാ സർവകലാശാലയിൽ പഠിച്ച് വേദശാസ്ത്രത്തിൽ പ്രാവീണ്യം നേടിയ ശേഷം ഡൊമനിക്കൻ സന്യാസ സഭയിൽ അംഗമായി ചേർന്നു. 1233 ൽ വൈദികനായി അഭിഷിക്തനായി. മറ്റുള്ളവർ പ്രകൃതിയെപ്പറ്റി പഠിക്കാൻ പുസ്തകങ്ങൾ വായിച്ചപ്പോൾ ആൽബർട്ട് പ്രകൃതിയെത്തന്നെ വായിച്ചുകൊണ്ടായിരുന്നു അത് സാധിച്ചെടുത്തത്. പ്രകൃതി ശാസ്ത്രത്തെപ്പറ്റി ആഴമായ അറിവുണ്ടായിരുന്നതിനാൽ ജാലവിദ്യക്കാരൻ എന്നുപോലും പലരും വിളിച്ചിരുന്നു. 1941 ൽ പരിശുദ്ധ പന്ത്രണ്ടാം പിയൂസ് മാർപാപ്പ വിശുദ്ധനെ പ്രകൃതിശാസ്ത്രം പഠിക്കുന്നവരുടെയെല്ലാം മദ്ധ്യസ്ഥനായി പ്രഖ്യാപിച്ചു.

ശിശുസഹജമായ വിശ്വാസവും പാവങ്ങളോടു കരുണയും കാണിച്ചിരുന്ന വിശുദ്ധൻ 1228 ൽ കൊളോണിൽ പഠിപ്പിക്കാൻ തുടങ്ങി. പിന്നീട് അധ്യായനത്തിൽ സൂപ്പർവൈസർ ആയി, റാറ്റിസ്ബണിലും സ്ട്രാസ്സ്ബർഗിലുമെല്ലാം പഠിപ്പിച്ചു. പാരീസ് യൂണിവേഴ്സിറ്റിയിൽ പഠിപ്പിച്ച ആൽബർട്ടിന് ഡോക്ടറേറ്റ് ലഭിച്ചു. സ്ട്രാസ് ബർഗിലെ ഉൾറിക്കിന്റെ വാക്കുകളിൽ - "എല്ലാ ശാസ്ത്രങ്ങളിലും സർവ്വജ്ഞനാണ് അദ്ദേഹം; ഈ കാലഘട്ടത്തിന്റെ മഹാത്ഭുതമെന്ന് അദ്ദേഹത്തെ വിളിക്കാം".

ഇരുപതു വർഷം കൊണ്ട് ആൽബർട്ട് എഴുതിത്തീർത്ത 'വിജ്ഞാന സംക്ഷേപം' - പ്രകൃതിശാസ്ത്രം, തർക്കം, സാഹിത്യം, ഗണിതം, ജ്യോതിശാസ്ത്രം, രാഷ്ട്രമീമാംസ, കൃഷി ഇങ്ങനെ സൂര്യനു കീഴിലുള്ള സർവ്വവിജ്ഞാനങ്ങളുടെയും ഒരു സമാഹാരമാണ്.

വിശുദ്ധ തോമസ് അക്വിനാസിന്റെ ഗുരുനാഥൻ കൂടിയായിരുന്നു, വി. ആൽബർട്ട്. തോമസ് അക്വിനാസ് വളരെക്കുറച്ച് സംസാരിച്ചിരുന്നവനും വണ്ണമുള്ള പ്രകൃതക്കാരനുമായതിനാൽ ക്ലാസിലെ മറ്റു വിദ്യാർത്ഥികൾ ഊമക്കാള എന്നാണ് വിളിച്ചിരുന്നത്. ചിരിക്കുന്ന മറ്റു വിദ്യാർത്ഥികളോട് ആൽബർട്ട് പറഞ്ഞിരുന്നു, ഈ ചെറുപ്പക്കാരനെ നിങ്ങൾ ഊമക്കാള എന്ന് വിളിക്കുന്നു. പക്ഷെ ഒരു ദിവസം അവന്റെ മുക്രയിടൽ ലോകം മുഴുവുവൻ പ്രതിധ്വനിക്കും. തോമസിന്റെ കഴിവ് തിരിച്ചറിഞ്ഞ ആൽബർട്ട് അവനെ കൊളോണിൽ വിദ്യാർത്ഥികളുടെ മാസ്റ്റർ ആയി നിയമിച്ചു.

ജർമ്മനിയിലേക്ക് മടങ്ങിയ ആൽബർട്ട്നെ 1254 ൽ ഡൊമിനിക്കൻസിന്റെ പ്രയർ പ്രൊവിൻഷ്യാൾ ആയി തെരഞ്ഞെടുക്കപ്പെട്ടു. പിന്നിട് പരിശുദ്ധ അലക്സാണ്ടർ നാലാമൻ മാർപാപ്പ സ്വകാര്യ തിയോളജിയനും, കാനനിസ്റ്റുമായി നിയമിച്ചു. അദ്ദേഹത്തിന്റെ വ്യക്തി മാഹാത്മ്യം തിരിച്ചറിഞ്ഞ മാർപാപ്പ റാറ്റിസ്ബണ്ണിലെ ബിഷപ്പായി 1260 ൽ നിയമിച്ചു. അനുവാചകരുടെ ഹൃദയങ്ങളെ ജ്വലിപ്പിക്കുന്ന തരത്തിൽ പരിശുദ്ധ കുർബാനയെറ്റിയും പരിശുദ്ധ ദൈവമാതാവിനെപ്പറ്റിയുമുള്ള വിശുദ്ധന്റെ പ്രഭാഷണങ്ങൾ പ്രശസ്തമായിരുന്നു.

എളിമയോടുകൂടിയ പ്രാർത്ഥനയുടെ മനുഷ്യനായ വിശുദ്ധനെ വിശുദ്ധ ഡൊമിനിക്കിന്റെ തീക്ഷ്ണതയുള്ള പുത്രൻ എന്നു വിളിച്ചിരുന്നു. പരിശുദ്ധ ദൈവമാതാവ് വിശുദ്ധന് നൽകിയ വെളിപ്പെടുത്തലുപോലെ 1278 ൽ ഒരു വലിയ സമ്മേളനത്തിൽ പ്രസംഗിച്ചുകൊണ്ട് നിന്നപ്പോൾ ആൽബർട്ടിന് ഓർമ്മ ശക്തി പൂർണ്ണമായി നഷ്ടപ്പെടുകയും ശാന്തമായ ജിവിതത്തിലേക്ക് പ്രവേശിക്കുകയും ചെയ്തു. 1280 നവംബർ 15 ഡൊമിനിക്കൻ സഹോദരരുടെ ഇടയിലിരുന്ന് പരിശുദ്ധ രാജ്ഞി ജപം കേട്ടു കൊണ്ടിരിക്കവേ 74-ാം വയസ്സിൽ വിശുദ്ധന്റെ പാവനാത്മാവ് നിത്യസമ്മാനത്തിനായി സ്വർഗ്ഗത്തിലേക്ക് യാത്രയായി.

1484 ൽ പരിശുദ്ധ ഇന്നസെന്റ് എട്ടാമൻ മാർപാപ്പ ഡൊമിനിക്കൻസിന് ആൽബർട്ടിന്റെ അൾത്താര വണക്കത്തിനും തിരുനാൾ ആഘോഷിക്കുവാനുമുള്ള അനുവാദം നൽകി. 1931 ഡിസംബർ 16 ന് പരിശുദ്ധ പിയൂസ് പതിനൊന്നാമൻ മാർപാപ്പ വിശുദ്ധ ഗണത്തിലേക്ക് ഉയർത്തുകയും തിരുസഭയിലെ വേദപാരംഗതനായി നാമകരണം ചെയ്യുകയും ചെയ്തു.



**"നിങ്ങൾ വിശുദ്ധരാകാൻ ഈശോയോടു പ്രാർത്ഥിക്കുവിൻ. എന്തെന്നാൽ അവിടുത്തേക്ക് മാത്രമേ അത് സാധ്യമാകൂ."**

**വിശുദ്ധ ഡൊമിനിക്ക് സാവിയോ**

# കാൽവരി ക്രൂശിലെ സ്നേഹം.

എൻ മേനി അപ്പമായി എൻ രുധിരം വീഞ്ഞായി
എൻ ഹൃദയം നിനക്കായി എൻ ജീവനുമേ,
എൻ പൈതലിനായി...

ഉയിരു കെടാതെ ഞാൻ ശ്വാസമേകി
ഉയിരു കെടാതെ ഞാൻ നീരുറവയായി
എന്നാകിലും എൻ സ്നേഹം നീ അറിഞ്ഞില്ലയോ
നിങ്ങൾ പരസ്പരം സ്നേഹിക്കുവാനായി
നിൻ പാദം ഞാൻ കഴുകിയില്ലേ ?
നിങ്ങൾ പരസ്പരം സ്നേഹിക്കുവാനായി
നിൻ പാദം ഞാൻ ചുംബിച്ചില്ലേ?
നിനക്കായി ഞാൻ മുൾമുടി ചൂടി
നിനക്കായി ഞാൻ ദഹനബലിയായി
നിനക്കായി ഞാൻ കാൽവരിയിൽ വാടിയ തൃണമായി
നിനക്കായി എൻ മേനി ക്രൂശിൽ ചുംബിച്ചു.
നിനക്കായി ഞാൻ സ്നേഹ ദീപമായി
നിനക്കായി ഞാൻ മുൾമുടി ചൂടി
നിനക്കായി ഞാൻ ദഹനബലിയായി
നിനക്കായി ഞാൻ കാൽവരിയിൽ വാടിയതൃണമായി
നിനക്കായി എൻ മേനി ക്രൂശിൽ ചംബിച്ചു...
നിനക്കായി ഞാൻ സ്നേഹദീപമായി
നിനക്കായി ഞാൻ വാനിൽ താരകമായി
നിനക്കായി ഞാൻ അരുണനായി
മനുജനാം നിനക്കിത്തിരി വെട്ടം പകരാൻ കഴിയില്ലയോ ?



ഹന്ന ഫാത്തിമ
പോത്തൻകോട്, കഴക്കൂട്ടം



# ST. DYMPHNA

Getting yourself ready for something but if you are mentally weak? We sometimes say "I am getting mad". But that is the most fierce thing in life. Losing the ability to think and no what is good or bad is a state of drown. St Dymphna was born in Ireland when there were evil Greek gods and idols present. She learnt about Jesus from her mother. Unfortunately, she lost her mother. Her gap was not able to fill by anyone. Her father could not barely fill her absence. That's when he was asked to do an incense relationship with his daughter. This was not at all acceptable for her as she was a pure virgin at the same time a faithful devotee of Jesus and didn't wish to surrender for marriage and instead ran away. She treated old and poor people who struggled specially on nerveous disorder, mental health found refuge in her kindness. She was caught by her father's army and was killed by her father itself.

She is now seen as a message for teenage girls not just to surrender for relationship but makes us learn that she is intense in taking a decision and doesn't fail on others glory words. Let us all take her intercession for the help mentally challenged children and mentally stressed people this month of June.

*St. Dymphna, pray for us....*



# ദൈവം എന്റെ സഹായം

**അന്ന ആർ പ്രസാദ്**
**തമലം**

ഓഫീസിന്റെ മേശയിൽ വെച്ചിരുന്ന ഫയൽ തിരയുകയാണ് ജോയി. രണ്ട് ദിവസം കൂടി കഴിഞ്ഞാൽ ഇത് സാറിനു മുമ്പിൽ സമർപ്പിക്കേണ്ടതാണ്. കുറച്ചുകൂടി എഴുതുവാൻ വേണ്ടി അവൻ നോക്കിയതാണ്. പക്ഷെ കിട്ടിയില്ല. കബോഡിലും, മറ്റുള്ളവരുടെ മേശയിലും നോക്കി. എന്നിട്ടും കാണുന്നില്ല.

ജോയിക്ക് ആകെ പരിഭ്രാന്തി. സാറിനെ ഇത് കാണിച്ചില്ലെങ്കിൽ ജോലി വരെ പോകുന്നതാണ്. ഒടുവിൽ അവൻ മനസ്സിലാക്കി, അത് അവിടെയില്ല, പുതിയ ഒന്ന് തയ്യാറാക്കാൻ നാല് ദിവസമെങ്കിലും വേണം അവൻ അത് ചെയ്യാൻ തുടങ്ങി. നന്നായി അദ്ധ്വാനിച്ചില്ലെങ്കിൽ അത് രണ്ട് ദിവസത്തിനുള്ളിൽ പൂർത്തിയാക്കാൻ കഴിയില്ലെന്നറിഞ്ഞിട്ടും അവൻ അന്ന് വൈകുന്നേരം തന്റെ പള്ളിയിലെ പെരുന്നാളിന് പോയി. വി. കുർബാന സ്വീകരിച്ചു. പരിപാടികൾ കാണാൻ അവൻ നിന്നില്ല. തിടുക്കത്തിൽ വണ്ടിയുമെടുത്ത് വീട്ടിലേക്ക് പോയി. ജോലി ചെയ്തു തുടങ്ങി. രണ്ട് മണിക്കൂർ കഴിഞ്ഞു. നേരം അർദ്ധരാത്രിയായി. ഉറക്കം നന്നേ അവന് വന്നു. കിടന്നുറങ്ങാൻ മനസ്സ് സമ്മതിക്കുന്നില്ല. ഉറങ്ങിയില്ലെങ്കിൽ രാവിലെ ഓഫീസിൽ പോകാൻ കഴിയില്ല. അവൻ ഉറങ്ങി സ്വപ്നത്തിൽ അവന്റെ പ്രൊജക്റ്റുകൾ വി. കുർബാനയുടെ മുമ്പിൽ വച്ചിരിക്കുന്നു. പേപ്പറുകൾ പല നിറത്തിലായി കാണപ്പെടുന്നു. അവനു വലിയ സന്തോഷമുണ്ടാകുന്നു. അവനുണർന്നു. സമയം രാവിലെ 8 മണി. കർത്താവേ ചതിച്ചോ എന്ന ഒറ്റ അലർച്ചയോടെ അവൻ പെട്ടന്ന് കാര്യങ്ങൾ ചെയ്തു. പ്രോജക്ട് ഓഫിസിൽ ഫ്രീ ആകുമ്പോൾ ചെയ്യാമെന്ന് അവൻ വിചാരിച്ചു. ഏറെ

പ്രതീക്ഷയോടെ സ്വപ്നം നൽകിയ ഊർജ്ജത്തോടെ അവൻ ഓഫിസിൽ എത്തി.

പതിവില്ലാതെ അന്ന് അവൻ ഏറെ സമയം വെറുതെ ഇരുന്നു. ബാഗിൽ നിന്ന് പ്രോജക്ട് എടുത്തു. അപ്പോഴാണ് അവന് മനസ്സിലായത് അവനെടുത്തത് പ്രോജക്ടല്ല! വേറെ ഏതോ കുറച്ച് പേപ്പറുകൾ മാത്രമായിരുന്നു അത് അവന് സങ്കടം സഹിക്കാൻ വയ്യ. ഏറെ സമയം അവൻ അവിടെ വെറുതെ ഇരുന്നു. കൂടെ ജോലി ചെയ്തിരുന്നവർ എന്തോ കഴിക്കുന്നത് കണ്ട് അവൻ ആ കാബിനിൽ എത്തി നോക്കി ചോദിച്ചു. എന്താ എനിക്കും കൂടി താ, ഞാൻ ഇവിടെ വലിയ പ്രശ്നത്തിലാണ്, മിക്കവാറും ഇനി ഇങ്ങനെ ഇരുന്ന് തിന്നാൻ ഞാൻ ഇവിടെ വരില്ല. അതിശയത്തോടെ കൂട്ടുകാർ അവനോടത് ചോദിച്ചു മനസ്സിലാക്കി. അപ്പോഴാണ് അവൻ മറ്റൊരു കാര്യം കൂടി അറിഞ്ഞത്, ആ ഫയൽ കൊടുത്തില്ലെങ്കിൽ ചെറിയൊരു തുക ഫൈൻ ആയി അടക്കേണ്ടി വരും. അവനെ സംബന്ധിച്ച് അത് ഒരു ചെറിയ തുക ആയിരുന്നില്ല. ദൈവം എന്തിനാണിത് അവനോടു ചെയ്തതെന്ന് അവൻ ചോദിച്ചു. ഈ ജോലി പോയാൽ അടുത്ത മാസം അവന്റെ കല്യാണം നടക്കില്ല. ജോലി ഇല്ലാത്ത ചെക്കനെ പെണ്ണ് വീട്ടുകാർ വേണ്ടന്ന് പറയില്ലേ.

ആളുകളോടെല്ലാം കല്യാണകാര്യം സൂചിപ്പിച്ചിരുന്നു. ഇനിയെന്ത് ചെയ്യും? അവൻ വിഷാദത്തിലാണ്ടു. തന്റെ മാതാപിതാക്കൾക്ക് ഉള്ള ഏക പ്രതീക്ഷയാണവൻ. ഈ ജോലി പോയാൽ വേറെ ഒന്നിനെക്കുറിച്ച് ചിന്തിക്കാൻ പറ്റില്ല. അപ്പോൾ അവന്റെ കൂട്ടുകാർ അവന് തങ്ങൾ കഴിക്കാൻ ഒരുങ്ങിയ സാധനം നീട്ടി. അത് മറ്റൊന്നുമല്ലായിരുന്നു. പിന്നയോ അത് മയക്കുമരുന്നായിരുന്നു. എന്തായാലും, ജീവിതം ദുരിതത്തെ വരവേല്ക്കാൻ പോവുകയാണ്, എങ്കിൽ പിന്നെ ഇത് കഴിച്ച് താൽക്കാലികമായെങ്കിലും ആശ്വാസം അനുഭവിക്കു എന്ന് കൂട്ടുകാർ പറഞ്ഞു. അത് സ്വീകരിക്കാൻ ആദ്യം വിസമ്മതിച്ചുവെങ്കിലും, പിന്നീട് അവന്റെ മനസ്സ് ചാഞ്ചാടി. ജീവിതം ഇനി എന്തായാലും നശിക്കാൻ പോകുകയാണ്, ദൈവമോ, മറന്നു എന്ന് പറഞ്ഞു അവൻ അത് സ്വീകരിച്ചു. സീറ്റിൽ ഇരുന്ന് അത് കഴിക്കാൻ തുടങ്ങിയപ്പോൾ നിറകണ്ണുകളോടെ തന്നെ സ്നേഹിക്കുന്ന, പീഡിതനായ ഈശോയുടെ മുഖം അവൻ കണ്ടു. ഉടൻതന്നെ അത് ഡസ്റ്റ്ബിനിൽ ഇട്ടു. വീട്ടിൽ എത്തിയ ഉടൻ അവസാന പ്രതീക്ഷയോടെ, അവൻ അത് ചെയ്യാൻ തുടങ്ങി. അസാമാന്യമായ ഊർജ്ജം അവന് അനുഭവപ്പെട്ടു. പെട്ടെന്ന് പെട്ടെന്ന് പേജുകൾ തീർന്നു. ആരോ തന്നെ എഴുതിപ്പിക്കുന്നതുപോലെയുള്ള തോന്നൽ. പിറ്റേ ദിവസം രാവിലെ ആറു മണിക്ക് എഴുന്നേറ്റു. കൃത്യമായി ജോലികൾ പൂർത്തിയാക്കി ഓഫിസിൽ പോയി. അപ്പോൾ അവിടെ പോലീസുകാർ എത്തിക്കഴിഞ്ഞു. ചെറു വിറയലോടെ അവൻ കാബിനിൽ പ്രവേശിച്ച് കാര്യം തിരക്കി, കൂടെ ഉണ്ടായിരുന്നവർ പിടിക്കപ്പെട്ടു. മയക്കുമരുന്നുപയോഗം എന്നായിരുന്നു അവരുടെ മേൽ ഉണ്ടായിരുന്നകുറ്റം. സി. സി. ടിവിയിൽ കാണുന്ന പ്രകാരം അവർ പല തവണയായി ഓഫിസ്സിൽ വച്ചും ഇത് ഉപയോഗിച്ചു. എന്നാൽ ജോയിക്ക് അവർ ഇത് കൊടുക്കുന്നതും അവനത് ഉപേഷിക്കുന്നതും കൃത്യമായി അതിൽ നിന്ന് മറക്കപ്പെട്ടു. സംഭവത്തിനുശേഷം അവൻ ഫയൽ സമർപ്പിച്ചു. സാർ അവനെ അഭിനന്ദിച്ചു. അവൻ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ വൈകിയിരുന്നു. പ്രാർത്ഥനനടക്കുകയായിരുന്നു. അവൻ വസ്ത്രം മാറാൻ അകത്തേക്കു പ്രവേശിച്ചപ്പോഴാണ് അവന്റെ അമ്മ അത് വായിക്കുന്നത് കേട്ടത്. പ്രഭാഷകൻ 24:22 "എന്നെ അനുസരിക്കുന്നവൻ ലജ്ജിതനാകുകയില്ല, എന്റെ സഹായത്തോടെ അദ്ധ്വാനിക്കുന്നവൻ പാപത്തിൽ വീഴുകയുമില്ല". അവൻ സന്തോഷഭരിതനായി. അവന്റെ കണ്ണുകളിൽ നിന്നും കണ്ണുനീർ ധാരധാരയായി പൊഴിഞ്ഞു. ദൈവം അവനെ മറന്നില്ലെന്ന് അവന് ഉറപ്പായി. വി. കുർബാനയിലെ ദൈവസാനിധ്യം അവൻ കൂടുതൽ അനുഭവിച്ചറിഞ്ഞു. തന്റെ സ്നേഹം വെളിപ്പെടുത്താനാണ് ദൈവം ഇങ്ങനെ ഒരു സാഹചര്യത്തിലൂടെ തന്നെ നയിച്ചതെന്നും അവന്റെ അമ്മ അവന് പറഞ്ഞുകൊടുത്തു. അവൻ പിന്നീടൊരിക്കലും വി. കുർബാന മുടക്കിയിട്ടില്ല.



# പുതുതലമുറ വിശ്വാസ ജീവിതത്തിൽ നേരിടുന്ന വെല്ലുവിളികൾ

സ്നേഹ പി ജോൺ
കുറ്റിയാനി, കഴക്കൂട്ടം

വിനാശത്തിന്റെ കൊടുങ്കാറ്റ് കടന്നു പോകുവോളം ഞാൻ അങ്ങയുടെ ചിറകിൻ കീഴിൽ ശരണം പ്രാപിക്കുന്നു. ( സങ്കീ. 57.1) അതെ നമ്മുടെ പുതു തലമുറ പലവിധമായ വിനാശത്തിന്റെ കൊടുങ്കാറ്റിലൂടെ കടന്നു പോയികൊണ്ടിരിക്കുകയാണ്. ദൈവാത്മാവിനാൽ നയിക്കപ്പെട്ട് ദൈവത്തിൽ ശരണം വയ്ക്കേണ്ട നമ്മുടെ വിശ്വാസ ജീവിതം കാലചക്രത്തിന്റെ പിടിയിൽ അമർത്തപ്പെട്ട് പലവിധമായ വെല്ലുവിളികളിലൂടെയും പ്രതിസന്ധികളിലൂടെയും മുന്നോട്ടുപോകുകയാണ്. ഏതൊരു വിശ്വാസിയുടെയും വിശ്വാസത്തിന്റെ വാതിൽ പ്രാർത്ഥന തന്നെയാണ്. എന്നാൽ ഈ പ്രാർത്ഥന ജീവിതം പുതുതലമുറയ്ക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. വിശ്വാസ ജീവിതത്തിൽ നേരിടുന്ന വെല്ലുവിളികളും ഇതിന്റെ കാരണമാണ്.

## ഭൗതീക വത്കരണം

എല്ലാവരും അവരവരുടെ ഭൗതീക ജീവിതം സന്തോഷ പ്രദമാക്കാനുള്ള തിക്കിലും തിരക്കിലുമാണ്. എങ്ങനെ ജീവിതം അടിച്ചുപൊളിക്കുക എന്നതാണ്. ഇവരെ സംബന്ധിച്ച് നിത്യജീവൻ എന്ന ആത്മീയ ചിന്ത ഒട്ടും തന്നെ ഇല്ല. അവരെ സംബന്ധിച്ച് ഇതു തന്നെയാണ് സ്വർഗവും, നരകവും കാര്യങ്ങൾ നേടാനായി അവർ തിരഞ്ഞെടുക്കുന്ന വഴികൾ, തീരുമാനങ്ങൾ നന്മയും തിന്മയും ഒരുപോലെ കാണുന്ന ബുദ്ധിതലങ്ങൾ, ഇവരുടെ വിശ്വാസ പടകിനെ മുക്കികൊല്ലുന്നു.

**ആത്മീയതയുടെ പാപ്പരത്വം**

എല്ലാവർക്കും അവരുടെ ഭൗതികജീവിതം സന്തോഷപ്രദമാക്കണം. അതിന്റെ ഏറ്റവും വലിയ തെളിവാണ് അനാചാരം, അന്ധവിശ്വാസം മന്ത്രവാദം, അനീതി, കുടുംബതകർച്ച, ആൾ ദൈവങ്ങൾ, അവരുടെ ജീവിതങ്ങളെ സന്തോഷപ്രദമാക്കാനായി ആൾ ദൈവങ്ങളെ തേടി പോകുകയാണ്. പാരമ്പര്യ ക്രിസ്ത്യാനികൾ എന്ന് അവകാശപ്പെടുന്നവർ പോലും ചെയ്യുന്നത് ഇത്തരത്തിലുള്ള കാര്യങ്ങ ളാണ്. ദൈവമോ ദൈവവചനമോ കൂദാശകളോ ഇവരെ സംബന്ധിച്ച് വിഷയമേ ഇല്ല. ഇതിലൊക്കെ പങ്കുചേരുന്നുങ്കെിലും അവരുടെ വിശ്വാസം ആൾ ദൈവങ്ങളിലാണ്. ഇത് വിശ്വാസ ജീവിതത്തിലെ ഏറ്റവും അപകടകരമായ ഒന്നാണ് വിശ്വാസ ജീവി തത്തിൽ നേടിയെടുക്കേണ്ടത് നിത്യ രക്ഷയാണ്, ഭൗതീക രക്ഷയല്ല. കാര്യസാധ്യത്തിന് പള്ളിയിൽ പോകുന്നതല്ല, ഇത് യുവ തലമുറ മനസിലാക്കണം.

**ആഗോളവത്കരണം**

രാജ്യന്തര സീമകൾക്ക് അതീതമായി വിദ്യാ ഭ്യാസത്തിലും, തൊഴിലിലും, സമ്പത്തിലും, സംസ് കാരത്തിലും, ലോകരാജ്യങ്ങളുമായുള്ള ബന്ധം ഭൗതീക ആഗോളവത്കരണത്തിനും കമ്പോളവത്ക രണത്തിനും വഴിയൊരുക്കി. കുടുംബങ്ങളേയും, വ്യക്തികളേയും, ഒരു വസ്തുവായി കരുതി, ഒരു വസ്തു ഉപയോഗിച്ചു കഴിഞ്ഞാൽ അത് വലിച്ചെ റിയും, അതുപോലെ വിശ്വാസത്തെയും അങ്ങനെ കരുതുന്നു. ആർക്കും ആരുമായും ഒരു ബന്ധമില്ല. എല്ലാവരും ലാഭത്തിനായി മാത്രം സംസാരിക്കുന്നു. പ്രവർത്തിക്കുന്നു. തല അറിവിനെ സമ്പാദിക്കു ന്നു, എന്നാൽ ഹൃദയത്തിൽ ഒന്നുമില്ല. ഈ പുതുതലമുറയിൽ സത്യം അന്വേഷിക്കുന്നതോ, കണ്ടെത്തുന്നതോ ദുഷ്കരമാണ്.

**നവമാധ്യമങ്ങൾ**

വിശ്വാസ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട വെല്ലുവിളിയാണ് നവമാധ്യമങ്ങൾ. ആഗോളവത്കരണത്തിലൂടെ Twitter, Face book, You tube, Instagram എന്നിവ പുതുതലമുറക്ക് പരിചയപ്പെടുത്തി. ഇത് വഴി അവർ കാണുന്ന വീഡിയോ, ഗെയിംസ്, ഫിലിംസ്, ഇവരെ അശ്ലില ലോകത്തേക്ക് നയിക്കുന്നു. രഹസ്യമായി വിശുദ്ധി യോടെ കണ്ടിരുന്നതെല്ലാം പരസ്യമായി കാണാൻ തുടങ്ങി. പുതുതലമുറയുടെ തീരുമാനങ്ങൾ, ചിന്തകൾ, വേഷം വിശ്രമം എന്നിവയെല്ലാം നവ മാധ്യമങ്ങൾ തീരുമാനിക്കുന്നു. നവമാധ്യമങ്ങളി ലൂടെ ലഹരി ഉപയോഗിക്കുക, ബ്ലൂ ഫിലിം കാണുക എന്നിവയിലേക്ക് ആകർഷണം കൊ ടുക്കുന്നു.

**സഭാനേതൃത്വത്തിനുള്ള ന്യൂനതകൾ**

ലാളിത്യം, വിശ്വാസം, നീതി, കരുണ, എന്നിവയെല്ലാം സഭാനേതൃത്വത്തിലും, വിരളമായി കൊണ്ടിരിക്കുകയാണ്. ഇന്നത്തെ പുതുതലമുറയിൽ എത്രപേർക്കാണ് ദൈവവിളി ഉണ്ടാകുന്നത്. ദൈവ വിളികിട്ടിയാൽ തന്നെ എത്ര പേരാണ് അതിൽ വിശ്വാസത്തോടെ പൂർണ്ണമായി നിലനില്ക്കുന്നത്.

**നിരീശ്വര വാദം , മതതീവ്രത**

നിരീശ്വരവാദത്തെ പ്രോത്സാഹിപ്പിക്കുന്ന പ്രസംഗങ്ങൾ, രചനകൾ, വിശ്വാസജീവിതത്തിലേ ക്ക് കടന്നുവരുന്നതിന് തടസ്സമാകുന്നു. ചിലപ്പോൾ അവർ നേടുന്ന വലിയ അറിവുകൾ തന്നെ വെല്ലുവിളികൾ ആകാറുണ്ട്. മനുഷ്യ ജീവിതത്തിൽ ഇന്ന് അനുഭവിക്കുന്ന കഷ്ടതകൾ. ദുരിതങ്ങൾ, പ്രകൃതി ദുരിതങ്ങൾ ദൈവം ഇല്ല എന്ന ബോധ്യ ത്തിലേക്ക് പലപ്പോഴും നയിക്കപ്പെടുന്നു.

**സമയക്കുറവ്**

എല്ലാവരും അവരവരുടെ ജീവിതം മാത്രം നോക്കുന്നു. ജോലി, പഠനം, സമ്പാദ്യം എന്നീ ഭൗതികചിന്തകൾ ആത്മിയ ചിന്തയിൽ നിന്ന് അവരെ വേർപിരിക്കുന്നു. എന്നാൽ ജിവിതത്തിലെ പകുതി സമയം സ്മാർട്ട് ഫോണിൽ ചിലവഴി ക്കുന്നു. ദൈവാലയവും അതിന്റെ പ്രവർത്തനവും വേയസ്റ്റ് എന്ന ചിന്താഗതിയിലേക്ക് ഈ സ്മാർട്ട് ഫോൺ സംസ്കാരം യുവതലമുറയെ എത്തിക്കു ന്നു.

**മാനസിക സംഘർഷങ്ങളും മൂല്യബോധമില്ലാ യ്മയും**

വിശ്വാസ ജിവിതത്തിലെ മറ്റൊരു

വെല്ലുവിളിയാണ് ഇത് .മത്സരബുദ്ധിയുടെ ഈ കാലത്ത് ആഗ്രഹിക്കുന്നത് ലഭിക്കാതെ വരുമ്പോൾ ജീവിതത്തിൽ തകർന്നു പോകുന്നു. ഇത് മാനസിക സംഘർഷങ്ങൾ ഉണ്ടാക്കുന്നു. ഇതു മൂലം ഒരു വ്യക്തിയുടെ മൂല്യങ്ങൾ ചോർന്നുപോകുന്നു. വിശ്വാസ ജീവിതത്തിൽ മങ്ങൽ ഏൽക്കുന്നു.

**ജീവിതശൈലി**

ഈ കാലത്ത് ആർക്കും ഞാൻ എന്താണ് സംസാരിക്കുന്നത്, ഞാൻ എവിടെയാണ്, ഞാൻ ഇങ്ങനെയാണോ നടക്കേണ്ടത് എന്ന ബോധ്യം ഒട്ടും തന്നെ ഇല്ല. ആര് എന്ത് പറഞ്ഞാലും ഇഷ്ടമല്ല. പലർക്കും സ്വന്തം വ്യക്തിത്വം അഥവാ സ്വഭാവം നല്ല കാര്യങ്ങൾക്കായി ഉപയോഗിക്കാൻ അറിയില്ല. ഇന്നത്തെ കാലഘട്ടത്തിൽ കുടുംബങ്ങളിൽ പരസ്പരം സംസാരിക്കാറില്ല, അവനവന്റെ ചിന്തകൾ പങ്കുവയ്ക്കില്ല. എന്തിനേവേണ്ടി ജീവിക്കുന്നു, ആർക്കോവേണ്ടി ജീവിക്കുന്നു എന്ന മട്ടിലാണ്.

**ഉപസംഹാരം**

അങ്ങ് ജ്ഞാനത്തെയും അങ്ങയുടെ പരിശുദ്ധാത്മാവിനെയും ഉന്നതത്തിൽ നിന്ന് നൽകിയില്ലെങ്കിൽ, അങ്ങയുടെ ഹിതം ആരറിയും (ജ്ഞാനം 9. 17) അതെ നമ്മുടെ ജിവിതത്തിൽ വെല്ലുവിളികളും പ്രതിസന്ധികളും, സാഹചര്യം കൊണ്ടോ, അനുഭവം കൊണ്ടോ വന്നാലും പരിശുദ്ധാത്മാവ് ഒരുവനിൽ ഉണ്ടെങ്കിൽ അവൻ ദൈവത്തിന്റെ ഹിതം അറിയും ആ ദൈവഹിതമനുസരിച്ച് അവൻ ജീവിക്കും, നിത്യരക്ഷ നേടും.

അതുകൊണ്ട് എനിക്ക് പുതുതലമുറയോട് പറയാനുള്ളത് ഭൂമിയിൽ ഉള്ളതല്ല, ഉന്നതത്തിൽ നിന്നുള്ളവയെ അന്വേഷിക്കുവിൻ. (കൊളോ 3. 2)

## ആത്മീയ ജീവിതത്തിന്റെ മുഴുവൻ പരകോടിയാണ്

# ദിവ്യകാരുണ്യം

## വിശുദ്ധ തോമസ് അക്വീനാസ്



## മലങ്കര കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികതയിലെ 5 ആദ്ധ്യാത്മിക ശൈലികൾ ഏതെല്ലാം ?



1. യാമപ്രാർത്ഥനകൾ




2. കൂദാശകൾ




3. നോമ്പ്

4. ബൈബിൾ വായന




5. സ്വയം വിശുദ്ധീകരണവും സാക്ഷ്യജീവിതവും.



## നിങ്ങൾക്കറിയാമോ ?
## സുറിയാനി പദങ്ങളുടെ അർത്ഥം



1. ആബോ - പിതാവ്
2. ബ്രോ - പുത്രൻ
3. റൂഹോ - ആത്മാവ്
4. ശ്ലീഹാ - അയയ്ക്കപ്പെട്ടവൻ
5. ഹാത്തോയോ - പാപി
6. ആലോഹോ - ദൈവം
7. ബോറൂയോ - സ്രഷ്ടാവ്
8. ശാരീറോ - സത്യമുള്ള
9. കാദീശോ - പരിശുദ്ധൻ
10. ഹായോ - ജീവനുള്ളവൻ
11. ശുബ്ഹോ - മഹത്വം
12. ശൈനോ - സമാധാനം
13. ശ്ലോമ്മോ - സമാധാനം
14. ദ്മോ - രക്തം
15. ഫഗ്റോ - ശരീരം
16. നപ്ശോ - ആത്മാവ്
17. തെശ്ബുഹ്തോ - സ്തുതി
18. ശുബഹോ - സ്തുതി
19. ലാബോ - പിതാവിന്
20. ലബ്റോ - പുത്രന്
21. ലറൂഹോ കാദീശോ - പരിശുദ്ധാത്മാവിന്
22. ഹോശോ വബ്ക്കൂൽസ് ബാൻല് ഒൽമ്മീൻ ആമ്മേൻ - ഇപ്പോഴും എപ്പോഴും എന്നേക്കും .
23. മെനഓലം വാദമ്മൊല്ഓലം ഒൽമ്മീൻ ആമ്മേൻ - ആദിമുതൽ എന്നേക്കും ആമ്മീൻ
24. മൊറിയോറാഹേം അലൈൻ ഉ ആദാറൈൻ - കർത്താവെ കൃപചെയ്ത് ഞങ്ങളെ സഹായിക്കണമെ.
25. മോറാൻ വാലോഹാൻ ല് ഒൽമ്മീൻ - എന്നേക്കും ഞങ്ങളുടെ കർത്താവും ദൈവവുമേ.
26. ലോമോയൂസോ - മരണമില്ലാത്തവൻ.

**തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്**

സെന്റ് ആൽബർട്ട് ദ ഗ്രേറ്റിനെക്കുറിച്ചുള്ള ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2022 ഡിസംബർ 20

**വലത്തോട്ട്**

(1) വി. ആൽബർട്ട് അംഗമായിരുന്ന സന്യാസ സഭ?

(2) അദ്ദേഹം ദൈവശാസ്ത്ര പ്രൊഫസറായി പഠിപ്പിച്ചിരുന്ന സർവ്വകലാശാല?

(3) അലക്സാണ്ടർ നാലാമൻ മാർപാപ്പയാൽ അദ്ദേഹം ബിഷപ്പായി നിയമിക്കപ്പെട്ട രൂപത?

(4) ജർമ്മൻ സംസാരിക്കുന്ന രാജ്യങ്ങളിൽ എട്ടാം കുരിശുയുദ്ധം പ്രസംഗിക്കാൻ അദ്ദേഹത്തോട് ആവശ്യപ്പെട്ട മാർപാപ്പ?

(5) അദ്ദേഹത്തെ വിശുദ്ധനായി പ്രഖ്യാപിച്ച മാർപാപ്പ?

(6) അദ്ദേഹത്തെ ഏറ്റവും അധികം സ്വാധീനിച്ച തത്വചിന്തകൻ?

(7) അദ്ദേഹം കണ്ടുപിടിച്ചതായി അറിയപ്പെടുന്ന മൂലകം?

**താഴോട്ട്**

(2) അദ്ദേഹം പ്രധാനമായും വിദ്യാഭ്യാസം നേടിയ സർവ്വകലാശാല?

(8) അദ്ദേഹത്തിന്റെ ജന്മസ്ഥലം?

(9) അദ്ദേഹത്തിന്റെ വിദ്യാർത്ഥികളിൽ പിന്നീട് വിശുദ്ധനായി മാറിയ വ്യക്തി?

(10) അദ്ദേഹം മരണപ്പെട്ട സ്ഥലം?

| | | | | | | | |
|---|---|---|---|---|---|---|---|
| 9 | 3 | | | | | | |
| | 4 | | | | IV | 10 | ■ |
| | 1 | | | | | | 8 |
| | 2 | | | ■ | ■ | | |
| | | 7 | | സ | | | |
| | | ■ | 5 | | | XI | |
| | 6 | | | റ്റോ | | | ■ |

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | |
|---|---|---|---|---|---|---|
| 1 പോ | ള | ണ്ട് | 9 എ | 13 പീ | 12 നീ | ■ |
| 2 ലോ | ലെ | ക്ക് | മി | യൂ | ഗൊ | 14 മാ |
| ■ | 8 ജൂ | ബി | ലി | സ് | വി | രി |
| 4 പോ | ൾ | IV | യ | XII | 11 ക്രാ | യോ |
| 10 ഒ | 3 ഒ | ക് | ടോ | ബ | കോ | എ |
| യ് | 6 ഫ്രാ | ൻ | സി | സ് | വ് | ൻ |
| 7 അ | ലി | അ | ഗ് | ക | ■ | ല്ല |
| 5 ബ | ന | ഡി | ക് | ട് | XVI | ർ |



**സെപ്റ്റംബർ മാസത്തിലെ വിജയി**

**അഭിരാമി എ**

**ഇടവക : അരുവിയോട്**
**ജില്ല : തിരുവനന്തപുരം**

**ഒക്ടോബർ മാസത്തിലെ വിജയി**

**അഭിൽ ബി ദിനു**

**ഇടവക : വലിയവിള**
**ജില്ല : തിരുവനന്തപുരം**

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




പിറ്റേന്ന്.
നമ്മൾ ഒന്നും ഇല്ലാത്തവരായി വന്നു. ഇപ്പോ ഴിതാ ഒന്നുമില്ലാതെ തന്നെ കടന്നുപോകാം.
അങ്ങനെ ദൈവാന്വേഷിയായ മാർ ഈവാനിയോസ് തിരുമേനി ദൈവഹിതം പൂർത്തിയാക്കുന്നതിനുള്ള തന്റെ തീർത്ഥാടനം ആരംഭിച്ചു. 1930 ആഗസ്റ്റ് 20 രാവിലെ 10 മണിക്ക് മാർ തെയോഫിലോസ് തിരുമേനിയും മറ്റ് 19 ആശ്രമസ്ഥരും 4 അനാഥ കുട്ടികളും മുണ്ടൻമലയിൽ നിന്ന് പുനരൈക്യപ്പെടാൻ പുറപ്പെട്ടു.
എല്ലാം ഉപേക്ഷിച്ച് ദൈവത്തെ മാത്രം മുന്നിൽ കണ്ടുകൊണ്ട് മാർ ഈവാനിയോസ് പിതാവ് ബഥനി മലയോട് വിട പറഞ്ഞു.
അറിഞ്ഞോ? മാർ ഈവാനിയോസ് തിരുമേനിയും ബഥനിയിലെ കൊച്ചു തിരുമേനി മാർ തെയോഫിലോസും ആശ്രമാംഗങ്ങളും വെണ്ണിക്കുളം സ്കൂളിൽ കഴിയുന്നു. തിരുവല്ലായ്ക്ക് പോകാൻ ഒരുങ്ങിയാണ് ഇറങ്ങിയതെങ്കിലും ബർസ്കീപ്പാ അച്ചന്റെ നിർദ്ദേശമനുസരിച്ചാണ് ഇങ്ങോട്ട് പോന്നത്. നമ്മുടെ ഭാഗ്യം.
ഈശോയെ തിരുമേനിമാർക്ക് എന്തു പറ്റി!

തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം

1. കൂദാശകളുടെ എണ്ണം ഏഴായി നിജപ്പെടുത്തിയ സൂനഹദോസ്?

ത്രെന്തോസ് സൂനഹദോസ്

2. ആദ്യത്തെ അന്തർദേശീയ മതബോധന കോൺഗ്രസ് നടന്നത് എവിടെ ?

റോമിൽ

3. 'പദ്രവാദോ' എന്ന വാക്കിന്റെ അർത്ഥമെന്ത് ?

രക്ഷാധികാരത്വം

4. "ജീവിക്കുന്ന മനുഷ്യനാണ് ദൈവത്തിന്റെ മഹത്വം" എന്നു പ്രസ്താവിച്ച വിശുദ്ധനാര്?

വി. ഇറനേവൂസ്

5. 'മെൻഓലം വാദാമ്മൊല് ഓലം ഒൽമീൻ' എന്ന പ്രാർത്ഥനയുടെ അർത്ഥമെന്ത് ?

ആദിമുതൽ എന്നേക്കും

6. യേശുവിനെ വിചാരണ ചെയ്ത ന്യായാധിപ സംഘത്തിന്റെ പേര് ?

സെൻഹെദ്രേൻ

7. സകല വിശുദ്ധരുടെയും തിരുനാൾ ആചരിക്കുന്നതെന്ന്?

നവംബർ 1

8. അമ്മമാരുടെ മദ്ധ്യസ്ഥ ആര്?

വി. മോനിക്ക

9. മലങ്കര കത്തോലിക്കാ സഭാദ്ധ്യക്ഷൻ?

മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ

10. മാർ ഈവാനിയോസ് പിതാവിന്റെ ആത്മകഥയുടെ പേര്?

ഗിരിദീപം

വാ ർ ത്ത ക ൾ

## ശുബ്ഹോ 2020 – അൾത്താരബാല സംഗമം

കൊട്ടാരക്കര വൈദിക ജില്ല വിശ്വാസപരിശീലന കാര്യാലയത്തിലെ M C C L നേതൃത്വത്തിൽ നവംബർ 13-ാം തീയതി ഉച്ചകഴിഞ്ഞ് 2 മുതൽ 4 വരെ കിഴക്കേതെരുവ് ഹോളി ട്രിനിറ്റി മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ വച്ച് ജില്ലാ അൾത്താരബാല സംഗമം നടത്തപ്പെട്ടു. സംഗമത്തിൽ ജില്ലയിലെ ദൈവാലയങ്ങളിൽ നിന്ന് 105 അൾത്താര ബാലന്മാർ പങ്കെടുത്തു. അൾത്താരബാല ശുശ്രൂഷയുടെ പവിത്രതയും, പ്രാധാന്യവും എന്ന വിഷയത്തെപ്പറ്റി ബഹു. ഫാ. ജോസഫ് പൂവത്തുംത്തറയിൽ ക്ലാസ്സ് എടുത്തു. ജില്ലാവികരി വെരി. റവ. ഫാ.ഗീവർഗീസ് നെടിയത്ത്, ജില്ലാ ഡയറക്ടർ ബഹു. ഫാ. സിറിൽ തോമസ് ,ജില്ലാ എക്സിക്യൂട്ടീവ് അംഗങ്ങൾ സംഗമത്തിന് നേതൃത്വം നല്കി.

## അധ്യാപക സംഗമം

വിശ്വാസ പരിശീലനത്തിന്റെ പ്രാധാന്യവും വെല്ലുവിളികളും എന്ന വിഷയത്തെ ആസ്പദമാക്കി കൊട്ടാരക്കര വൈദികജില്ലയിലെ മതാധ്യാപകർക്കായി നവംബർ 27 ഞായറാഴ്ച ഉച്ചകഴിഞ്ഞ് 1.30 മുതൽ വടകോട് സെന്റ് ജോൺസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ വച്ച് മതാധ്യാപക സെമിനാർ നടത്തപ്പെട്ടു ജില്ലയിലെ എല്ലാ ദൈവാലയങ്ങളിൽ നിന്നും മതാധ്യാപകർ പങ്കെടുത്തു. ബഹു. ഫാ. ജോസഫ് പൂവത്തും ത്തറയിൽ ക്ലാസ്സ് എടുത്തു. ജില്ലാവികരി വെരി. റവ. ഫാ. ഗീവർഗീസ് നെടിയത്ത്, ജില്ലാ ഡയറക്ടർ ബഹു. ഫാ. സിറിൽ തോമസ് ,ജില്ലാ എക്സിക്യൂട്ടീവ് അഗംങ്ങൾ സംഗമത്തിന് നേതൃത്വം നല്കി.





# REST IN PEACE



## MR. ELIAS

തിരുവനന്തപുരം മേജർ അതി ഭദ്രാസന
വിശ്വാസ പരിശീലന കാര്യാലയത്തിൽ 38
വർഷക്കാലം പ്രവർത്തിച്ച ബഹുമാനപ്പെട്ട

**ശ്രീ ഏലിയാസ് സാറിന്റെ**

ദേഹ വിയോഗത്തിൽ
വിശ്വാസ പരിശീലന കാര്യാലയത്തിന്റെ

**ഹൃദയപൂർവ്വമായ ആദരാഞ്ജലികൾ**

അർപ്പിക്കുന്നു



ഭാരത മെത്രാൻ സമിതിയുടെ അദ്ധ്യക്ഷനായി
തിരഞ്ഞെടുക്കപ്പെട്ട

**അഭിവന്ദ്യ മാർ ആൻഡ്രുസ് താഴത്ത്**

പിതാവിന്

**പ്രാർത്ഥനാശംസകൾ...**

കർദ്ദിനാൾ പദവിയിൽ അനുഗ്രഹീത 10 വർഷങ്ങൾ

പൂർത്തിയാക്കുന്ന ഞങ്ങളുടെ വാത്സല്യനിധിയായ

## ബാവ തിരുമേനിക്ക്...



# പ്രാർത്ഥനാമംഗളങ്ങൾ...

PUBLISHED BY

CATECHETICAL APOSTOLATE
MAJOR ARCHDIOCESE OF TRIVANDUM
SAMUNNAYA PASTORAL CENTER, PATTOM